

## ചേരാവള്ളി ശശി

# രാജശില്പിയുടെ ശവകുടീരത്തിൽ

അഹന്താന്ധത തിങ്ങുന്ന
അന്ത:കരണമെന്ന പോൽ
പടർന്നുചീർത്തു നില്ക്കുന്നു
പറമ്പിൽ, കാട്ടുപുല്ലുകൾ.

അതിന്റെ കാൽച്ചവിട്ടേറ്റു
തകർന്ന കരിയാലയിൽ
അവിടുന്നസ്ഥികുംഭമായ്
മരുവുന്നിന്നു–സത്യമോ?

ജീവിതം പൂർണ്ണമായ്ത്തന്നെ–
പെററുപോററിയ കൈരളി–
യ്ക്കുഴിഞ്ഞുവെച്ചു–താരുണ്യം
അവൾക്കേകിയ പുണ്യവാൻ,

ഒരുകൈച്ചാരമായ് മണ്ണിൽ
മൗനംപൂണ്ടു ലയിക്കവേ,
ചിരിച്ചു തുമ്പ തുള്ളുന്നോ–
രസ്ഥിത്തറയിൽ നില്പൂ ഞാൻ.

ഉടഞ്ഞു ചിതറിച്ചുറ്റും
കിടപ്പൂ, വെട്ടുകല്ലുകൾ.
അഴൽ കട്ടപിടിച്ചന്തി–
ത്തിരി കാണാത്ത ഭൂമിയിൽ.

സുഗന്ധസ്മൃതി പേറുന്ന
വിധവാ മുഖമെന്നപോൽ
അകലെ തെളിയുന്നങ്ങു
പലനാൾ പാർത്ത മന്ദിരം.

ഭൂതകാലം പൊഴിച്ചിട്ട
ജീർണ്ണശൽക്കങ്ങൾ പോലവെ,
തിരുമുററത്തെ മൂടുന്നു
ശുഷ്കപത്രങ്ങൾ മേൽക്കുമേൽ.

പ്രൗഢരാജസ ഭാവങ്ങൾ
നിഴൽ വീശുന്ന മന്ദിരം
അടുത്തു കാൺകവേ, ചിത്തം
തലതാഴ്ത്തുന്നു സാദരം.

ചിത്രത്തൂണുകൾ ചൂഴുന്നോ–
രൊളി മങ്ങിയ പൂമുഖം
ക്രൂരമീ കാലഘട്ടത്തെ
* കാട്ടിയാൽ—കാട്ടിടുന്നുവോ?

നരിച്ചീറുകളാർക്കുന്നു
മുറി മെല്ലെത്തുറക്കവേ,
മതി മങ്ങി മലയ്ക്കുന്നു
രൂക്ഷഗന്ധം ശ്വസിക്കവേ,

എട്ടുകാലികൾ തൂക്കുന്നു
തൊങ്ങൽ, മേൽത്തട്ടിലാകവേ
ചിത്ര കംബളം നീക്കുന്നു
കാഷ്ഠങ്ങൾ, തറയാകവേ!

ഇരുട്ടു ഞെട്ടിയോടുന്നു
വെളിച്ചം വന്നു നില്ക്കവേ.
പകൽക്കാററു വിറയ്ക്കുന്നു
പരിതഃസ്ഥിതി ചൊല്ലവേ.

അങ്ങുതൻ ഹൃദയംപോലെ
വിശാലോജ്ജ്വല രമ്യമാം
മുറിയോരോന്നു പിന്നിട്ടു
മൂകമോർമ്മയിൽ മുങ്ങി ഞാൻ.

തളത്തിൽ നിശ്ചലം തൂങ്ങു–
ന്നടഞ്ഞ ശരറാന്തലിൽ,
തിമിരംതിന്ന കണ്ണോടെ
മേവും ചീനവിളക്കതിൽ,

ബന്ധുസ്മരണ മങ്ങീടു–
ന്നെണ്ണച്ചായ പടങ്ങളിൽ,
അംഗമററു ഞരങ്ങുന്ന
പല തല്പതലങ്ങളിൽ,

കണ്ണുപായിച്ചു നില്ക്കുമ്പോൾ
കരൾ പൊള്ളുന്നു—മുന്നിലായ്
ചിതൽ തിന്നുകയല്ലീയാ–
ഗൃഹസ്വപ്നങ്ങളൊക്കവേ!

കോണിപ്പടി ചവിട്ടുമ്പോൾ
കിതയ്ക്കുന്നാർത്തരായവർ.
മുകൾത്തളത്തിലെത്തുമ്പോൾ
മുന്നേറുന്നുൾത്തുടിപ്പുകൾ,

അവിടെ ചലനംകൊൾവൂ
അങ്ങുതൻ പുണ്യജീവിതം
അതു ദർശിച്ചു നില്പേനി–
ന്നിവനദ്ഭുത വിഹ്വലം.

പൊടിമൂടിയ മഞ്ചലാ–
സവാരിക്കഥ ചൊൽകയോ?
പൊട്ടിയ ചന്ദനക്കട്ടിൽ
സുഖദുഃഖങ്ങളോർക്കയോ?

കിന്നരിത്തൊപ്പി, കുപ്പായം
പ്രതാപസ്മൃതി കൊൾകയോ?
വടിവാൾ, വടി, മാർച്ചട്ട
നെഞ്ഞൂക്കയെവിറക്കയോ?

ദ്രവിച്ച പാദുകം രണ്ടും
മോക്ഷം തേടി ശയിക്കയോ?
നരച്ച വെററിലച്ചെല്ലം
നർമ്മം കേൾക്കാനിരിക്കയോ?

അനാഥം ഗ്രന്ഥശേഖരം
ആത്മാവെങ്ങ,ന്വേഷിക്കയോ?
വിഷാദം, തൂലികത്തുമ്പിൽ
വിമൂകം വീണു മാഴ്കയോ?

മനസ്സേ, തൃപ്തിയായില്ലേ
മഹിതം കാഴ്ച കാൺകയാൽ?
മടങ്ങൂ, കീശ വീർക്കുന്ന
മററു മാർഗ്ഗങ്ങൾ തേടു നീ...

ലജ്ജ, നന്ദികൾ കൈവിട്ടും
ഉത്തമാംഗമുയർത്തിയും,
മാപ്പുചൊല്ലുന്നു ഞാനിപ്പോൾ
വിടയേകൂ മഹാഗുരോ!

---

*പൂമുഖച്ചുവരിൽ പ്രതിഷ്ഠിച്ചിരിക്കുന്ന കാട്ടുപോത്തിന്റെ തല.

[മലയാളത്തിന്റെ രാജശില്പികളിൽ പ്രമുഖനായ എ. ആർ. രാജരാജവർമ്മയുടെ ശാരദാമന്ദിരം സന്ദർശിച്ച ഓർമ്മയ്ക്ക്]



എം കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ചങ്ങമ്പുഴ തിരുവനന്തപുരത്തെ ഒരു ഹോസ്റ്റലിൽ താമസിച്ചിരുന്ന കാലത്തു് ഞാൻ അദ്ദേഹത്തെ കാണാൻ കൂടക്കൂടെ പോകുമായിരുന്നു. എപ്പോൾ ചെന്നാലും ആളുകൾ ധാരാളമുണ്ടായിരിക്കും. അവരെയെല്ലാം പൊട്ടിച്ചിരിപ്പിച്ചുകൊണ്ടു് കവി പലതും പറയും. സംഭാഷണ വിദഗ്ദ്ധനായിരുന്നു ചങ്ങമ്പുഴ. സാഹിത്യത്തെക്കുറിച്ചു് സംസാരിക്കുകയേയില്ല. മറ്റു വിഷയങ്ങളിലായിരുന്നു അദ്ദേഹത്തിനു കൗതുകം. ഓരോ വിഷയവും അന്യാദൃശമായ വിധത്തിൽ കവി ആവിഷ്കരിക്കും. എപ്പോഴുമുണ്ടു് നർമ്മബോധം. ഒരിക്കൽ പറഞ്ഞ നേരമ്പോക്കു് ഒരിക്കലും ആവർത്തിക്കുകയില്ല അദ്ദേഹം. അപ്പോഴെല്ലാം നിശ്ശബ്ദനായ ശ്രോതാവായിട്ടേ ഞാനിരുന്നിട്ടുള്ളു. വിരളങ്ങളായ സന്ദർഭങ്ങളിൽ ചങ്ങമ്പുഴയെ ഒറ്റയ്ക്കു കിട്ടിയിട്ടുണ്ടു് സംഭാഷണത്തിനു്. അങ്ങനെയുള്ള ഒരു സന്ദർഭത്തിൽ അദ്ദേഹം സാഹിത്യത്തെക്കുറിച്ചു് പ്രഗല്ഭമായി സംസാരിച്ചിട്ടു്,

പൂക്കുന്നിതാ മുല്ല പൂക്കുന്നിലഞ്ഞി
പൂക്കുന്നു തേന്മാവു പൂക്കുന്നശോകം
വായ്ക്കുന്നു വേലിക്കു വർണ്ണങ്ങൾ പൂവാൽ
ചോക്കുന്നു കാടന്തി മേഘങ്ങൾപോലെ

എന്ന പദ്യത്തിന്റെ ഭംഗി എവിടിരിക്കുന്നു എന്നു് എന്നോടു് ചോദിച്ചു. 'നാലാമത്തെവരിയിൽ'' എന്നു് എന്റെ മറുപടി. 'അപ്പോൾ മുൻപുള്ള മൂന്നുവരികളും പ്രൊസൈക്കാണോ'' [ഗദ്യാത്മകമാണോ] എന്നു് കവിയുടെ ചോദ്യം. ഞാൻ വീണ്ടും മറുപടിനല്കി: ''ആദ്യത്തെ മൂന്നു വരികളും പ്രൊസൈക്ക് തന്നെ. പക്ഷേ നാലാമത്തെ വരിയുടെ ശോഭ മുൻപുള്ള മൂന്നുവരികളിലേക്കും വ്യാപിച്ചിട്ടു് അവയെക്കൂടി ശോഭാവഹമാക്കുന്നു.'' ചങ്ങമ്പുഴ അതിനോടു കൂടി യോജിച്ചില്ല. പ്രകൃതി അനുഗ്രഹിച്ച കവിയെവിടെ? നിസ്സാരനായ ഞാൻ എവിടെ? എങ്കിലും മഹാപണ്ഡിതനും എന്റെ ഗുരുനാഥനുമായിരുന്ന എൻ. കുഞ്ഞുരാമൻ പിള്ളസ്സാറിന്റെ ഭഗവദ്ഗീതാ ക്ലാസ്സുകൾ പതിവായി ശ്രദ്ധിച്ചിരുന്ന ഞാൻ തിരിച്ചു ചോദിച്ചു. 'ഭഗവദ്ഗീതയിൽ കാവ്യശോഭയുണ്ടല്ലോ, എന്നാൽ 'ധർമ്മക്ഷേത്രേ കുരുക്ഷേത്രേ സമവേതാ യുയുത്സവഃ മാമകാഃ പാണ്ഡവാശ്ചൈവ കിമകുർവത സഞ്ജയ' എന്ന ഭാഗത്തു് എന്തു കവിതയിരിക്കുന്നു? മറ്റു ഭാഗങ്ങളിലെ കാവ്യശോഭ കവിതയില്ലാത്ത ഭാഗങ്ങളിൽക്കൂടി പ്രസരിക്കുമ്പോൾ കാവ്യമാകെ തേജോമയമാകുകയാണു്.'' ചങ്ങമ്പുഴ മൂക്കുകണ്ണാടിയുടെ മുകളിൽക്കൂടി എന്നെ ഒന്നുനോക്കി. [അതു് അദ്ദേഹത്തിന്റെ രീതിയാണു്] എന്നിട്ടു് ഒരു ചോദ്യം. ''കരിഞ്ഞുവീഴാറായ ചെടിയിൽ പച്ചപിടിച്ച ഒരിലയുണ്ടെങ്കിൽ ആ ഇലകൊണ്ടാണോ ചെടിയുടെ ആകർഷകത്വം നിർണ്ണയിക്കുന്നതു്? വൈരൂപ്യമാർന്ന സ്ത്രീയുടെ മുലകൾമാത്രം ഭംഗിയുള്ളവയാണെങ്കിൽ അവൾ സുന്ദരിയാണെന്നു നീ പറയുമോ?'' ചങ്ങമ്പുഴയുടെ അന്നത്തെ ആ ചോദ്യത്തിനുള്ള ഉത്തരം പ്രിയപ്പെട്ട വായനക്കാർതന്നെ കണ്ടെത്തട്ടെ.

## സാന്നിദ്ധ്യം

കണ്ടെത്തുമ്പോൾ ചങ്ങമ്പുഴയുടെ അഭിപ്രായത്തോടായിരിക്കാം വായനക്കാർ യോജിക്കുക. എനിക്കതിൽ വൈഷമ്യവുമില്ല. പ്രതിഭാശാലി പറയുന്നതാവും ശരി. ഇതു മറ്റൊരു ചിന്തയിലേക്കു് എന്നെ നയിക്കുന്നു. എന്നെ കോളേജിൽ രണ്ടുപേർ ഫിസിക്സ് പഠിപ്പിച്ചിരുന്നു. ഒരാൾ പുരുഷൻ; രണ്ടാമത്തെയാൾ സ്ത്രീ. പുരുഷൻ ബ്രാഹ്മണനാണു്. പാളത്താറു്, നീണ്ട 'ഷട്ട്കോട്ട്.' തല മുഴുവൻ മുണ്ഡനംചെയ്തു് മൂന്നോ നാലോ രോമങ്ങൾ ബാക്കിവച്ചിരിക്കുന്നു. വൈരൂപ്യത്തിനൊരാസ്പദമാണു് ഗുരുനാഥൻ. പക്ഷേ, അദ്ദേഹം പഠിപ്പിക്കാൻ തുടങ്ങിയാൽ കുട്ടികൾ അനങ്ങാതെ ഇരുന്നുപോകും. അത്ര സ്തു പ്രാഗല്ഭ്യമുണ്ടു് അദ്ദേഹത്തിനു്. സാറ് അന്നു് 'പൊട്ടൻഷ്യൽ എനർജി'യെക്കുറിച്ചു പറഞ്ഞതു് ഇന്നും എനിക്കോർമ്മയുണ്ടു്. Potential energy is the energy that a body possesses by virtue of its position. A stone on the edge of a cliff has potential energy...'' അദ്ധ്യാപിക സുന്ദരി, അതിസുന്ദരി. പഠിപ്പിക്കാൻ അറിഞ്ഞുകൂടാ. തെറ്റു പറഞ്ഞിട്ടു് കൂടക്കൂടെ Confusing science എന്നു പറയും. എങ്കിലും ആർക്കും പരാതിയില്ല. അവരുടെ ഭംഗിയുള്ള മുഖവും മറ്റു ശരീരഭാഗങ്ങളും കുട്ടികൾ നോക്കിയിരിക്കും. മുടിയും വിലകൂടിയ സാരിയും കാറ്റിൽ പറക്കുന്നതു് പലർക്കും രോമാഞ്ചമുളവാക്കിയിരുന്നു. ഒരിക്കൽ സ്പെക്ടോസ്കോപ്പിനെക്കുറിച്ചു പഠിപ്പിക്കാൻ അവർ ഒന്നു കുനിഞ്ഞപ്പോൾ സാരി മാറിൽനിന്നു മാറിപ്പോയി. വെടിയുണ്ടപോലെ മുലക്കണ്ണുകൾ സില്ക്കു ബ്ലൗസിൽനിന്നു തെറിച്ചു് ഞങ്ങളുടെ കണ്ണുകളിൽ വന്നു തറച്ചു. അദ്ധ്യാപകന്റെ കഴിവു് ഞങ്ങറിഞ്ഞിരുന്നതു് അദ്ദേഹത്തിന്റെ വാക്കുകളിലൂടെ. അദ്ധ്യാപികയുടെ സാന്നിദ്ധ്യം ഞങ്ങൾ അംഗീകരിച്ചിരുന്നതു് അവരുടെ സൗന്ദര്യത്തിലൂടെ.

ഇവിടെ ഒരു സംശയം. ഭാര്യ സുന്ദരിയാണെങ്കിൽ അവളുടെ സാന്നിദ്ധ്യം ഭർത്താവു് അംഗീകരിക്കുമോ? അംഗീകരിക്കുമെന്നാണു് മുഹമ്മദ് റോഷൻ ''അടന്നുപോയ ഒരു ദിവസം'' എന്ന കഥയിലൂടെ പ്രഖ്യാപിക്കുന്നതു്. (കുമാരി വാരിക) വീട്ടിലായിരുന്ന ഭാര്യ ഭർത്താവിന്റെ ജോലിസ്ഥലത്തു് എത്തുമെന്നു് അയാൾ കരുതിയ ദിനം. ആകെക്കൂടി അയാൾക്കു് ഇളക്കം. തീവണ്ടി വരാറായി. പക്ഷേ, അവൾ വന്നില്ല. കാരണമെന്തെന്നോ? വരാൻ അയാൾ എഴുതി അയച്ചില്ല എന്നതുതന്നെ. ഭാര്യയുടെ സാന്നിദ്ധ്യം അംഗീകരിക്കാൻ സന്നദ്ധനായിരുന്ന ഭർത്താവിനു് മറവി പറ്റിപ്പോയിപോലും. കൊച്ചുകുട്ടികളെപ്പോലും ബാലിശമായ ഇക്കഥകൊണ്ടു് പറ്റിക്കാനാവില്ല. എന്റെ ഫിസിക്സ് സാറിനെപ്പോലെ മുഹമ്മദ്റോഷൻ കഴിവുകൊണ്ടു് സ്വന്തം സാന്നിദ്ധ്യം ഞങ്ങളെ അറിയിക്കണം. അല്ലെങ്കിൽ ഞങ്ങളെക്കൊണ്ടു് അനുഭവിപ്പിക്കണം. ഇന്നത്തെ നിലയിൽ വാദ്ധ്യാരുമില്ല, വാദ്ധ്യായനിയുമില്ല. വ്യർത്ഥരചനകൾകൊണ്ടു് എന്തെല്ലാം വ്യർത്ഥവ്യയങ്ങളാണു് ഉണ്ടാവുക!

## സി. പി നായർ

വ്യർത്ഥവ്യയം നടത്താത്ത ഹാസ്യസാഹിത്യകാരനാണു് സി. പി. നായർ. കാരൂർ നീലകണ്ഠപ്പിള്ള സാഹിത്യപ്രവർത്തകസംഘത്തിന്റെ പ്രസിഡന്റായിരുന്ന കാലത്തു് സംഘം പ്രസാധനം ചെയ്യുന്ന ഏതു പുസ്തകവും വിശ്വസിച്ചു വാങ്ങാമായിരുന്നു. എന്തെങ്കിലും ഒരു സാഹിത്യഗുണം അതിനു കാണുമായിരുന്നു. ഒരു കാലത്തു് ഏതു പെൻഗ്വിൻ പുസ്തകവും വിശ്വാസത്തോടെ മേടിക്കാമായിരുന്നു. അതല്ല ഇന്നത്തെ അവസ്ഥ. പലതും ട്രാഷാണു്. വിശ്വസിച്ച വിശ്വസിച്ചു് അതു് സത്യമായിത്തീരുമ്പോൾ മനസ്സിനു സമാധാനമുണ്ടാകും. എപ്പോൾ ആ വിശ്വാസം ഭഞ്ജിക്കപ്പെടുന്നുവോ അപ്പോൾ അസ്വസ്ഥത വന്നുചേരും. ഇപ്പോൾ സാഹിത്യപ്രവർത്തകസംഘത്തിന്റെയും പെൻഗ്വിൻ പ്രസാധകരുടെയും പുസ്തകങ്ങൾ കാണുമ്പോൾ എനിക്കു് അസ്വസ്ഥതയാണു്. ഇരുപത്തഞ്ചു രൂപയിൽ കുറഞ്ഞ എൻ. ബി. എസ്സ്. മലയാള പുസ്തകം വിരളം. രണ്ടു പവൻ അമ്പതു പെൻസിൽ (ഏതാണ്ടു് നാല്പതു രൂപ) കുറഞ്ഞ പെൻഗ്വിൻ പുസ്തകം വിരളം. കഷ്ടപ്പെട്ടുണ്ടാക്കുന്ന പണം, അരി വാങ്ങാനുള്ള പണം ഈ പുസ്തകങ്ങൾക്കു വേണ്ടി ചെലവാക്കാൻ പേടിയാണെനിക്കു്. ഗ്രന്ഥം വാങ്ങുന്നതിലുള്ള ഈ വിശ്വാസം സാഹിത്യരചനകളിലേക്കു് സംക്രമിപ്പിക്കാം. ഇ. വി. കൃഷ്ണപിള്ളയുടെ ഏതു ഹാസ്യകഥ വേണമെങ്കിലും വായിക്കൂ. നമ്മൾ ചിരിക്കും. സമയം വെറുതേ



കുടുഞ്ഞല്ലോ എന്ന് ഒരിക്കലും ദുഃഖിക്കേണ്ടിവരില്ല. അതല്ല സഞ്ജയന്റെ രചനകളെസ്സംബന്ധിച്ച അവസ്ഥ. സി. പി. നായരുടെ പല ഹാസ്യകഥകളും ഞാൻ വായിച്ചിട്ടുണ്ട്. ഒരിക്കലും അദ്ദേഹം എന്നെ നിരാശപ്പെടുത്തിയിട്ടില്ല. കടക്കണ്ണിൽ നർമ്മത്തിന്റെ തിളക്കത്തോടുകൂടി ജീവിതത്തെ വീക്ഷിക്കുന്ന സി. പി. നായർ. അദ്ദേഹത്തിന്റെ ആ വീക്ഷണം നമ്മുടെ ചുണ്ടുകളിൽ മന്ദഹാസം അങ്കുരിപ്പിക്കുന്നു. കലാകൗമുദിയിൽ അദ്ദേഹമെഴുതിയ ''ലേഖയെ കണ്ടെത്തൽ, ഒരു ഫ്ളാഷ്ബാക്ക്'' എന്ന കഥയും ഈ സാമാന്യനിയമത്തിനുള്ളിൽ ഒതുങ്ങിനില്ക്കുന്നു. വിമാനത്തിൽ കയറാൻ ചെന്ന കഥാകാരന് പല പ്രയാസങ്ങളും നേരിടേണ്ടിവന്നു. ഒടുവിൽ ഒരു ഉദ്യോഗസ്ഥൻ ലേഖാപാലിനെ കാണാൻ അദ്ദേഹത്തോട് ആവശ്യപ്പെടുന്നു. അതിസുന്ദരിയായ ലേഖാപാലിനെ മനസ്സിന്റെ കണ്ണുകൊണ്ട് കണ്ടുകൊണ്ട് ചെന്നപ്പോൾ അവളുടെ കസേരയിലിരിക്കുന്ന വിരൂപനായ ഒരു തമിഴൻ. കാര്യം പിന്നീടാണ് പിടികിട്ടിയത്. അക്കൗണ്ട്സ് ഓഫീസർ എന്നതിന്റെ തർജ്ജമയാണ് ലേഖാപാൽ. കഥാകാരൻ ചിരിക്കുന്നു. വായനക്കാരായ നമ്മളും ചിരിക്കുന്നു.

പേരുകേട്ട ഒരു വാരികയുടെ അസിസ്റ്റന്റ് എഡിററായിരുന്നു എന്റെ ഒരു സ്നേഹിതൻ. അദ്ദേഹം കുമാരി ലളിത (പേരുമാററി എഴുതുകയാണ് ഞാൻ) എഴുതിയ ഏതു പീറക്കഥയും പ്രസിദ്ധപ്പെടുത്തുമായിരുന്നു. കാരണം കഥയോടൊരുമിച്ച് ലളിതയുടെ പ്രേമം കലന്ന ഒരെഴുത്തും കാണും എന്നതുതന്നെ. കഥകൾ പ്രസിദ്ധപ്പെടുത്തുന്തോറും കത്തുകളിലെ പ്രേമവും കൂടിക്കൂടിവന്നു. അസിസ്റ്റന്റ് എഡിററർ പരവശനായി. ഒരുദിവസം കാമുകിയെ കാണാൻ ഷഷ്ടിപൂർത്തിയോടടുത്ത അദ്ദേഹം തീരുമാനിച്ചു. കോട്ടയത്തുചെന്നിട്ട് മുപ്പതു നാഴികയോളം കിഴക്കോട്ടു യാത്രചെയ്തു. ഒരു കുഗ്രാമം. ആരോ വീടു പറഞ്ഞുകൊടുത്തു. വീട്ടിനടുത്തെത്തി. അവിടെ ഒരുത്തൻ അർദ്ധനഗ്നനായി നിന്നു തൂമ്പകൊണ്ടു തെങ്ങിനു തടമെടുക്കുന്നു. വിരിഞ്ഞമാറ്. കപ്പടാമീശ. നല്ലപൊക്കം. അയാളോട് അസിസ്റ്റന്റ് എഡിററർ ചോദിച്ചു: ''കുമാരി ലളിതയുടെ വീട് ഇതാണോ?'' തൂമ്പധരൻ (സി. വി. രാമൻ പിള്ളയുടെ വെട്ടുകത്തിധരൻ എന്ന പ്രയോഗം ഓർമ്മിക്കുക) മീശ പിരിച്ചുകൊണ്ട് സംഹാരരുദ്രന്റെ മട്ടിൽ പറഞ്ഞു: ''ഓഹോ ലളിതയെ കാണാൻ വന്നിരിക്കുകയാണ് അല്ലേ. തന്റെ പ്രേമലേഖനവും ലളിതയ്ക്കു കിട്ടി. എന്നാലേ ഞാൻതന്നെയാണ് ലളിത.'' കഥകൾ പരസ്യപ്പെടുത്തിക്കിട്ടാൻവേണ്ടി ആ ഘടോൽകചൻ ലളിതയായി വേഷം കെട്ടിയതാണെന്നു പാവം പത്രാധിപർ അപ്പോഴാണു മനസ്സിലാക്കിയത്. അദ്ദേഹം അവിടെനിന്ന് എങ്ങനെ രക്ഷപ്പെട്ടുവെന്ന് എനിക്കറിഞ്ഞുകൂടാ. കപ്പടാമീശക്കാരൻ വിരട്ടിയതുവരെ മാത്രമേ പത്രാധിപർ എന്നോടു പറഞ്ഞുള്ളു. ഈ സംഭവത്തിനുശേഷം കുമാരി ലളിത ആ വാരികയിൽ കഥകളെഴുതിയിട്ടില്ല. അസിസ്റ്റന്റ് എഡിററർ വളരെക്കാലം അവിടെ അസിസ്റ്റന്റ് എഡിററായി ഇരുന്നതുമില്ല.

യൂറോപ്പിലെ ഒരു സാഹിത്യനായകനാണ് മീലാൻ കുൻഡേര. അദ്ദേഹത്തിന്റെ മാസ്റ്റർപീസാണ് The Book of Laughter and Forgetting എന്ന നോവൽ. നോവലിന്റെ ഒടുവിൽ അമേരിക്കൻ സാഹിത്യകാരനായ ഫിലിപ്പ് റോത്ത് കുൻഡേരയുമായി നടത്തിയ സംഭാഷണത്തിന്റെ റിപ്പോർട്ടുണ്ട്. അതിൽ കുൻഡേര പറയുന്നു: A sense of humor was a trustworthy sign of recognition. Ever since, I have been terrified by a world that is losing it sense of humor.

## നർമ്മബോധം

നർമ്മബോധം ജന്മസിദ്ധമാണ്. ചാരിത്രശാലിനിയായ വേശ്യയെന്നു പറയുന്നതുപോലെ പരസ്പരവിരുദ്ധമാണ് നല്ല പെരുമാററവും നർമ്മബോധവുമെന്ന് മാൽകം മഗ്ഗറിജ്ജ് പറഞ്ഞതു ശരിയല്ല, യഥാർത്ഥമായ നർമ്മബോധമുള്ളവർ നല്ല രീതിയിലേ പെരുമാറിക്കണ്ടിട്ടുള്ളു. തിരുവനന്തപുരത്ത് സർ. ടി. മാധവറാവുവിന്റെ പ്രതിമ നില്ക്കുന്നിടത്തുനിന്ന് പടിഞ്ഞാറോട്ട് അല്പം നടന്നാൽ ഡോക്ടർ രാമകൃഷ്ണപിള്ളയുടെ ആശുപത്രി കാണാം.. ഇന്നില്ല മഹാനായിരുന്ന ആ ഡോക്ടർ. ''കഷണ്ടി''എന്ന മനോഹരമായ ലേഖനമെഴുതി ഏ. ബാലകൃഷ്ണപിള്ളയുടെ പ്രശംസ നേടിയ ആ ഭിഷഗ്വരനെ കാണാൻ ഒരു രോഗിവന്നു. അയാൾക്ക് കാലിൽ വ്രണം. കുടിക്കാൻ മരുന്നും പുറത്തു പുരട്ടാൻ 'ലേപനദ്രവ്യ'വും നൽകപ്പെട്ടു. ഒരാഴ്ചകഴിഞ്ഞ് രോഗിയെത്തിയപ്പോഴും വ്രണം ആദ്യത്തെപ്പോലെ ഇരിക്കുന്നു. രാമകൃഷ്ണപിള്ള ചോദിച്ചു: ''മരുന്നു പുറത്തു പുരട്ടിയില്ലേ?'' രോഗി മുതുക തൊട്ടു കാണിച്ചുകൊണ്ടു പറഞ്ഞു: ''ദിവസവും മൂന്നുനേരം ഇതാ ഇവിടെത്തന്നെ പുരട്ടി.'' രാമകൃഷ്ണപിള്ള പുഞ്ചിരിതൂകി. അന്നും അതേ മരുന്നു കൊടുത്തിട്ട് അദ്ദേഹം രോഗിയോടു പറഞ്ഞു:– ''കുടിക്കാൻതന്ന മരുന്നു കുടിക്കുക. പിന്നെ പുറത്തു പുരട്ടാനുള്ള മരുന്നു വേണമെങ്കിൽ മുതുകിൽ പുരട്ടിക്കൊള്ളൂ. പക്ഷേ, വ്രണത്തിലുംകൂടി പുരട്ടണം.'' (പ്രശസ്തനായ അഭിനേതാവ് പി. കെ. വിക്രമൻ നായർ എന്നോടു പറഞ്ഞതാണ് ഈ സംഭവം ). ഇതാണ് നർമ്മബോധം. ഈ നർമ്മബോധത്തോടുകൂടി എം. സുധാകരൻ നിയമത്തിന്റെ സന്ദിഗ്ദ്ധതയെ കളിയാക്കുന്നതു കാണണമെങ്കിൽ അദ്ദേഹത്തിന്റെ ''സിനിമയും സമൂഹവും'' എന്ന സററയർ വായിക്കണം. (ദേശാഭിമാനിവാരിക) ഭർത്താവും ഭാര്യയും കൂടി പാർക്കിൽ ഇരിക്കുമ്പോൾ അക്രമികൾ ഭാര്യയെ പിടിച്ചു കാറിൽകയററിക്കൊണ്ടുപോകുന്നു. കാട്ടിൽക്കൊണ്ടുപോയി ബലാത്സംഗം ചെയ്യുന്നു. പിറകെ സ്കൂട്ടറിൽചെന്ന ഭർത്താവിനെ അവർ അടിച്ചുവീഴ്ത്തുന്നു. അക്രമികൾ പോയ്ക്കഴിയുമ്പോൾ പൊലീസ് എത്തുന്നു. നഗ്നയായ സ്ത്രീ, അവശനായ ഭർത്താവ്. നിയമം എന്തു ചെയ്യും? അക്രമികളെ പിടികൂടുമോ? അതോ ഭാര്യയെ ബലാത്സംഗം ചെയ്തുവെന്നു പറഞ്ഞ് ഭർത്താവിനെ അറസ്ററുചെയ്യുമോ? നല്ല ആക്ഷേപഹാസ്യം.

* * *

ഇതു സാഹിത്യത്തിലെ ആക്ഷേപഹാസ്യം. നിത്യജീവിതത്തിലെ ആക്ഷേപവും ഹാസ്യവും വേറെ. അവയിൽ ചിലതു പറയാം: മൂക്കളപ്പാനി ഒലിപ്പിച്ച് വയറു ചാടിയിരിക്കുന്ന ശിശുവിനെ അച്ഛനമ്മമാർ എടുത്തു ലാളിക്കുന്നത്; അതിസുന്ദരിയെന്ന നിലയിൽ ഏവരുടേയും ബഹുമാനവും സ്നേഹവും നേടിയെടുത്ത തരുണി തികച്ചും അപരിഷ്കൃതനും വിരൂപനുമായ ഭർത്താവിനോടൊരുമിച്ചു റോഡിൽക്കൂടി നടന്നുപോകുന്നത്; ഏതു സ്ഥാപനത്തിലിരുന്നു താൻ പെൻഷൻ പററിയോ അവിടെ അയാൾ വീണ്ടും വീണ്ടും ചെന്നുകയറുന്നത്, താനിരുന്ന കസേരയിൽ വേറൊരാൾ ഇരിക്കുന്നതു കാണുന്നത്; ഭാര്യയോടു ദേഷ്യപ്പെട്ട് ചോറുനിറഞ്ഞ പ്ലേററ് വലിച്ചെറിഞ്ഞു പൊട്ടിച്ച ഭർത്താവ് കുറച്ചുകഴിഞ്ഞ് വിശപ്പു സഹിക്കാനാവാതെ തിരിയെ വന്നു ഭാര്യയോട് 'ചോറുവിളമ്പ്' എന്ന് ആജ്ഞാപിക്കുന്നത്; ബദ്ധശത്രുക്കളായ രണ്ടുപേർ അന്യന്റെ വിവാഹകർമ്മത്തിൽ പങ്കുകൊള്ളാൻ ചെന്നുനില്ക്കുമ്പോൾ മൂന്നാമതൊരുവൻ വന്ന് 'നിങ്ങൾ തമ്മിൽഅറിയില്ലേ' എന്നുപറഞ്ഞ് പരിചയപ്പെടുത്താൻ ശ്രമിക്കുന്നത്.

* * *

ആക്ഷേപഹാസ്യത്തിലേക്കുതന്നെ നമ്മ

ക്കു തിരിച്ചുവരാം. ഉണ്ണിക്കൃഷ്ണൻ പുതൂർ 'ഞായറാഴ്ച' വാരികയിലെഴുതിയ 'രതിഗാഥയുടെ പൊരുൾതേടി' എന്നതു് സററയറായി സങ്കല്പിക്കപ്പെട്ടിരിക്കുന്നു. വാത്സ്യായനമഹർഷിയെ ഒരു സദാനന്ദൻ കാണാൻ വരുന്നു. അദ്ദേഹം സെക്സിനെ നിന്ദിക്കുമ്പോൾ മഹർഷി അതിനെ നീതിമത്കരിക്കുന്നു. തൻെറ കൃതികളിൽ 'സെക്സ്' കൂടുതലാണെന്നു വിമർശകർ എഴുതാറുള്ളതിനെ വിമർശിക്കുകയാവാം ഉണ്ണിക്കൃഷ്ണൻ. സംസ്കാരഭദ്രമായ ഭാഷയിൽ അദ്ദേഹം അതു നിർവഹിച്ചിരിക്കുന്നു. പക്ഷേ സററയർ ആയിട്ടില്ലെന്നു മാത്രം. ഹാസ്യം അല്പവുമില്ലെന്നു മാത്രം. കാമസൂത്രംപോലുള്ള ശാസ്ത്രഗ്രന്ഥങ്ങളിൽ സെക്സേയുള്ളൂ. പക്ഷേ സാഹിത്യഗ്രന്ഥങ്ങളിൽ ശൃംഗാരമേപാടുള്ളൂ. വേണമെങ്കിൽ സെക്സിൻെറ ഓജസ്സാകാം. ഹെൻട്രിമില്ലറുടെയും ആൽബർട്ടോ മൊറേവ്യായുടെയും നോവലുകളിൽ കാണുന്നമട്ടിലുള്ള പച്ചയായ ലൈംഗികത്വം അറപ്പും വെറുപ്പും ഉളവാക്കും. ആ വികാരങ്ങൾ ഉണ്ടാകുമ്പോൾ സിരാസംബന്ധിയായ മുറുക്കം ജനിക്കും. അസ്വാസ്ഥ്യത ജനിക്കും. അന്യർക്ക് അസ്വാസ്ഥ്യത ജനിപ്പിക്കാൻ ആർക്കും അധികാരമില്ല. അതുകൊണ്ടാണ് അശ്ലീലരചന നിന്ദ്യമാണെന്നു പറയുന്നതു്. ഉണ്ണിക്കൃഷ്ണൻെറ നോവലുകളിൽ സെക്സിൻെറ അതിപ്രസരം ഉണ്ടോ? ലൈംഗികത്വത്തിൻെറ ഓജസ്സല്ലേ അദ്ദേഹം ചിത്രീകരിക്കുന്നതു്? അല്ല എന്നാണ് ഉത്തരമെങ്കിൽ വിമർശകരുടെ അഭിപ്രായം തെററെന്നു പറയാൻവയ്യ.

## ചരിത്രം

അശ്ലീലമെഴുതുന്ന ആൽബർട്ടോ മൊറേവ്യായുടെ ഭാര്യ എൽസമൊറാൻേറ മൊറേവ്യായെക്കാൾ ആയിരംമടങ്ങ് പ്രതിഭാശാലിനിയാണ്. അവരുടെ History എന്ന നോവൽ അസാധാരണമായ കാവ്യഭംഗി ആവഹിക്കുന്നു. മൊറാൻേറയുടെ ഈ നോവലിനെക്കുറിച്ചൊരു പരാമർശം സോവിയററ് ലിററേച്ചർ മാസികയുടെ 11–ാംലക്കത്തിൽ കണ്ടു. (പുറം 119, 120) രണ്ടാം ലോകമഹായുദ്ധം പ്രതിപാദ്യവിഷയമാക്കിയിട്ടുള്ള ഈ നോവൽ റെമാർക്കിൻെറ All quite on the western front, ഏർണ്ണസ്ററ് യുങ്കറുടെ The storm of the steel ആർനൊൾഡ് സൈ്വഖിൻെറ The case of Sergeant. Grischa എന്നീ നോവലുകളെ പ്രതിഭാവിലാസത്താൽ ബഹുദൂരം അതിശയിച്ചിരിക്കുന്നു. അനുവാചകരെ മാന്ത്രികശക്തിക്ക് അടിമപ്പെടുത്തുന്ന നോവലെഴുത്തുകാരിയാണ് 'എൽസ മൊറാൻേറ എന്ന് ബ്രിട്ടീഷ്കവി സ്റ്റീഫൻ സ്പെൻഡർ പറഞ്ഞു. ഈ കലാശില്പത്തിൻെറ ഭംഗി വായനക്കാർ കാണണമെന്ന് എനിക്ക് അഭ്യർത്ഥനയുണ്ട്.

വികാരത്തിലേക്കു സംക്രമിക്കുന്ന ചിന്ത, ചിന്തയിലേക്കു സംക്രമിക്കുന്ന വികാരം ഇതാണ് കലാസൃഷ്ടിയിൽ വേണ്ടതെന്നു ജർമ്മൻ സാഹിത്യകാരൻ റേറാമാസ് മാൻ പറഞ്ഞതു് സത്യം. ആ സത്യം ഇതിൽ ദർശിക്കാം.

## സ്വർണ്ണം

റേറാമാസ് മാനിൻെറ (Thomas Mann) എല്ലാക്കൃതികളും ഇതെഴുതുന്ന ആൾ വായിച്ചിട്ടുണ്ട്. എന്നാൽ മീലാൻ കുൻഡേര തൻെറ മാസ്റ്റർപീസിൽ പറയുന്ന മാനിൻെറ ചെറുകഥ ഞാൻ കണ്ടിട്ടില്ല. മാരകമായ രോഗം പിടിച്ച ഒരു ചെറുപ്പക്കാരൻ ഒരു തീവണ്ടിയാപ്പീസിൽ തീവണ്ടിയിൽനിന്ന് ഇറങ്ങി പട്ടണത്തിലേക്കു നടക്കുന്നു. ഒരു വൃദ്ധയുടെ ഭവനത്തിൽ മുറി വാടകയ്ക്കെടുത്തു താമസമാകുന്നു. അയാൾ മുറികൾ ചുററും നടക്കുമ്പോൾ "കാലൊച്ചകൾക്കിടയിൽ മൃദുലവും സ്പഷ്ടവും ലോഹസംബന്ധിയുമായ ഒരു ശബ്ദം രണ്ടുവശത്തുമുള്ള മുറികളിൽനിന്നുയരുന്നതു് കേൾക്കുന്നു. അതൊരുപക്ഷേ തോന്നൽ മാത്രമാകാം. രജതപാത്രത്തിൽ വീഴുന്ന സ്വർണ്ണമോതിരംപോലെ എന്ന് അയാൾ വിചാരിച്ചു." രജതപാത്രത്തിൽ വീഴുന്ന സ്വർണ്ണമോതിരത്തിൻെറ ശബ്ദം മരണത്തിൻെറ ശബ്ദമാകാം. ഈ ശബ്ദം ഉയർത്താൻ കഴിയുന്നു എന്നതിലാണ് റോമാസ് മാനിൻെറ കഥയുടെ വിജയമിരിക്കുന്നതു്. ആത്മഹത്യയ്ക്കു ശ്രമിച്ച ഒരു ചെറുപ്പക്കാരിയെ കാണാൻ രണ്ടുപേർ പോകുന്നതായി വർണ്ണിക്കുന്ന അഷിതയുടെ "ആത്മഗതങ്ങൾ" എന്ന ചെറുകഥയിൽ (ഗൃഹലക്ഷ്മി) മരണത്തിൻെറ ശബ്ദമില്ല, വേദനയില്ല, മൂകതയില്ല, ദുഃഖമില്ല. ഒന്നുമില്ല. ആകെയുള്ളതു് കുറെ വാക്യങ്ങൾ മാത്രം. 'ഗൃഹലക്ഷ്മി ചെറുകഥാമത്സര'ത്തിൽ രണ്ടാംസമ്മാനം നേടിയ കഥയാണിതു്. ഒന്നാംസമ്മാനം കിട്ടിയ കഥയെക്കുറിച്ച് ഞാനെഴുതിയിരുന്നു. അതു് എഴുതിയപ്പോൾ രണ്ടാം സമ്മാനം നേടിയ കഥ അഷിതയുടേതായതുകൊണ്ട് ഒന്നാംസമ്മാനത്തിനു് അർഹമായിരിക്കുമെന്ന് ഞാൻ വിചാരിച്ചുപോയി. അതു തെററ്. രണ്ടാംസമ്മാനത്തിനെന്നല്ല ഒരു സമ്മാനത്തിനും അർഹതയില്ല ഇക്കഥയ്ക്കു്.

* * *

അർഹതയ്ക്കും ജയപാരിതോഷികത്തി



നം (Prize) തമ്മിൽ ഒരു ബന്ധവുമില്ല. അത് (സമ്മാനം) മഴവില്ലുപോലെയാണ്. ദൂരനിന്നു നോക്കാൻ കൊള്ളാം. വിധിനിർണ്ണയം നടത്തുന്ന ആളിന്റെ മനസ്സാകുന്ന ജലകണികയിൽക്കൂടി കടന്നു വരുന്നതുകൊണ്ടാണ് ഏഴു നിറങ്ങളുണ്ടാകുന്നത്. ഇല്ലെങ്കിൽ അത് വെറുമൊരു രശ്മി. ഒട്ടും ഭംഗിയില്ലാത്ത സാന്ദ്രതയില്ലാത്ത രശ്മി.

## ന്യൂട്രൽ സൊല്യൂഷൻ

സാന്ദ്രീകൃതനൈട്രിക് ആസിഡും സാന്ദ്രീകൃതഹൈഡ്രോക്ലോറിക് ആസിഡും ഒന്നിനുനാല് എന്ന അനുപാതത്തിൽ ചേർത്താലുണ്ടാകുന്ന ദ്രാവകമാണ് ആക്വ റീജിയ. രാജകീയ ജലം എന്നർത്ഥം. ഇതിലിടുന്ന സ്വർണ്ണം അലിയും. നൈട്രിക് ആസിഡ് മാത്രമേയുള്ളുവെങ്കിൽ അലിയുകയില്ല. അതുതന്നെയാണ് ഹൈഡ്രോക്ലോറിക്കാസിഡിന്റെയും അവസ്ഥ. സെക്സ് എന്ന നൈട്രിക്ആസിഡും, കൊലപാതകമെന്ന ഹൈഡ്രോക്ലോറിക് ആസിഡും ചേർത്ത് കുക്ക് എന്ന അമേരിക്കൻ എഴുത്തുകാരൻ എഴുതിയ God Player എന്ന നോവൽ വായിച്ചു. ആക്വ റീജിയ പോലെ ശക്തിയാന്ന മഞ്ഞദ്രാവകം.

സ്വീഡിഷ് കെമിസ്റ്റ് സ്ഫാൻറ ആറേനീയസ് (Svante Arrhenius) കെമിസ്ട്രിക്ക് നോബൽസമ്മാനം വാങ്ങിച്ചു. അദ്ദേഹത്തിന്റെ സിദ്ധാന്തമനുസരിച്ച് സാന്ദ്രീകൃത ഹൈഡ്രോക്ലോറിക്കാസിഡും, സാന്ദ്രീകൃത സോഡിയം ഹൈഡ്രോക്സൈഡും തമ്മിൽചേർത്താൽ ന്യൂട്രലൈസേഷൻ ഉണ്ടാകും. അപ്പോൾ ആസിഡിനു അതിന്റെ ഗുണമില്ല. 'ബേസി'ന് അതിന്റെ ഗുണവുമില്ല. കുങ്കുമം വാരികയിൽ ''മെൻഡലിസ'' എന്ന കഥയെഴുതിയ ജാൻ ജമ സെക്സ് എന്ന ആസിഡും നേരമ്പോക്ക് എന്ന ബേസും ചേർത്തു ന്യൂട്രലൈസേഷൻ ഉണ്ടാക്കുന്നു. രാജകീയ ജലത്തിന് അംഗീകാരം കൊടുക്കാം. ന്യൂട്രൽസൊല്യൂഷന് അംഗീകാരം നല്കുന്നതെങ്ങനെ?

*   *   *

ഏതിനും അംഗീകാരം കിട്ടാൻ പ്രയാസമില്ല. ഇന്നു കവിയരങ്ങുകൾക്ക് അംഗീകാരമുണ്ട്. അഞ്ചുകൊല്ലത്തിനകം ഗദ്യ അരങ്ങുകൾ ഉണ്ടാകും. അന്നൊരു ഗദ്യകവി സാഹിത്യകുതുകികളുടെ മുൻപിൽ അവതരിപ്പിക്കാവുന്ന കവിതയാവാമിത്:

''പ്രിയേ, നിന്റെ തൊണ്ടമുഴ എന്റെ ചുണ്ടുകളിൽ താമരപ്പൂവായി വിരിഞ്ഞപ്പോൾ, നിന്റെ കടാക്ഷക്കാക്കകൾ എന്റെ നേത്രപടലത്തിൽ ശ്യാമളപക്ഷങ്ങൾ വിരിച്ച് ആടിപ്പറന്നപ്പോൾ, നിന്റെ മുദ്രിതനിശ്ശബ്ദതയുടെ ആന്ദോളനങ്ങൾ എന്റെ അസ്ഥിക്കൂടത്തെ പിടിച്ചുകലുക്കിയപ്പോൾ, എന്റെ വാള് ഉറയൂരി നിന്റെ മുട്ടലഗോപുരവാതായനത്തിൽ തടിത്പ്രഭ പ്രസരിപ്പിച്ചതെന്തിന്?''

ഇതുകേട്ട് അന്നത്തെ ഒരാധുനികോത്തരോത്തരനിരൂപകൻ മൊഴിയും:

''അന്തർമണ്ഡലചേതനയുടെ ഉപത്യകയിൽ പുനർജ്ജനികൊള്ളുകയും അതിന്റെ അധിത്യകയിൽ പൂവജനികൊള്ളുകയും ചെയ്യുന്ന ഈ ആർത്തവരക്തരൂഷിതമായ കവിത എന്റെ ബോധമണ്ഡലത്തെ സന്നിപാതജ്വര പുഷ്പങ്ങളാൽ ഓർഗാസാലംകൃതമാക്കുന്നു.''

ഇവ രണ്ടും കേൾക്കുന്ന അന്നത്തെ സാഹിത്യവാരഫലക്കാരൻ (ഇന്നത്തെ വാരഫലക്കാരൻ അന്നു കാണില്ല) ചാടിയെഴുന്നേററ് ''പിടിയെടാ അവന്മാരുടെ കൊങ്ങയ്ക്ക്'' എന്ന് ആക്രോശിക്കും. സദസ്സുകളിലെ എല്ലാ ആളുകളും കിറുക്കന്മാരായിരിക്കില്ല. ആരെങ്കിലും അവരെ പിടികൂടും. അപ്പോൾ ശ്വാസംമുട്ടി കണ്ണുകൾ തള്ളി, കൈകാലുകൾ ഇളക്കി കവിയും നിരൂപകനും പതറിയ ശബ്ദത്തിൽ അപേക്ഷിക്കും: ''അയ്യോ പിടിവിടണേ. ഇനി ഇങ്ങനെ എഴുതുകയോ പ്രസംഗിക്കുകയോ ചെയ്യുകില്ലേ'' അതുകേട്ട് അവരെ പിടികൂടിയവർ പറയും: ''അപ്പോൾ മലയാളം നേരേ ചൊവ്വേ സംസാരിക്കാൻ നിങ്ങൾക്കറിയാം. അല്ലേ ഏഭ്യന്മാരേ?''

സങ്കല്പമല്ലിത്. സംഭവിക്കാം, സംഭവിക്കും.

## ഹാസ്യചിത്രം

സമകാലിക ജീവിത യാഥാർത്ഥ്യങ്ങളെക്കുറിച്ച് സാഹിത്യകാരന്മാർ ഭാഷയിലൂടെയും ചിത്രകാരന്മാർരേഖകളിലൂടെയും 'കൊമൻറ്' നടത്തുന്നു. ഹാസ്യചിത്രകാരനായ ഗഫൂർ ഒരു യാഥാർത്ഥ്യത്തെക്കുറിച്ച് നിർവ്വഹിക്കുന്ന വിമർശനം മാതൃഭൂമി ആഴ്ചപ്പതിപ്പിൽ കാണാം. (ലക്കം 39) ജീവിതദുഃഖം കൊണ്ട് കഷണ്ടിക്കാരനും അർദ്ധനിരശനത്വത്താൽ കൃശഗാത്രനും ആയിപ്പോയ ഒരു മദ്ധ്യവയസ്കൻ മുണ്ടു മടക്കിക്കുത്തി ചോററുപാത്രവുമെടുത്ത് നടക്കുന്നു. പിറകെ ഒരു യുവാവ്. സുന്ദരൻ. പുതിയ രീതിയിലുള്ള ഷർട്ടും ട്രൗസേഴ്സും. റിസ്റ്റ്വാച്ച്. കൈയിൽ ഫയൽ. ചുണ്ടിൽ സിഗററ്റ്. മുമ്പേപോകുന്നയാൾ കുനിപ്പിടിച്ചാണു പോകുക. യുവാവാകട്ടെ ഊർജ്ജം പ്രസരിപ്പിച്ചുകൊണ്ടും. അവരുടെ പിറകിൽ നില്ക്കുന്ന വിവാഹദല്ലാളിനോട് മറെറാരു പാവം പറയുന്നു: ''അല്ല മുൻപിൽ പോകുന്ന സാറാണ് മാനേജർ. മറേറത് ഇവിടത്തെ പ്യൂണാണ്'' മാനേജരുടെയും ശിപായിയുടെയും ഇന്നത്തെ നിലയും അതിനെസ്സംബന്ധിച്ച് നമുക്കുണ്ടാകാവുന്ന പ്രതികരണങ്ങളും ഗഫൂർ ഭംഗിയായി ആലേഖനം ചെയ്തിരിക്കുന്നു.

*   *   *

ഇംഗ്ലീഷ് നോവലെഴുത്തുകാരി ജേൻ ഓസ്റ്റിന്റെ ഒരു നോവലിന്റെ പുറത്ത് ജർമ്മൻ നോവലിസ്റ്റ് റേറാമാസ്മാന്റെ ഒരു നോവലെടുത്തുവച്ച ലൈബ്രറി ജോലിക്കാരിയെ വനിതാക്കോളേജിലെ സ്ത്രീ പ്രിൻസിപ്പൽ ശാസിച്ചതായി ഞാൻ കേട്ടിട്ടുണ്ട്. അവിവാഹിതയായ പ്രിൻസിപ്പലിന് അക്കാഴ്ച സഹിക്കാൻ വയ്യാത്തതായിരുന്നു. അമേരിക്കൻ സദാചാരത്തിന്റെ സംരക്ഷകനായി ഭാവിച്ച ആന്തണി കോംസ്റ്റോക്ക് 160 ടൺ അശ്ലീലസാഹിത്യം തീയിലിട്ടു കരിച്ചുകളഞ്ഞു. അശ്ലീലം കണ്ടുപിടിച്ച് നശിപ്പിക്കാനായി അദ്ദേഹം 190098 നാഴിക സഞ്ചരിച്ചു. അതിരുകടന്ന അശ്ലീലവിരോധം അതിരുകടന്ന കാമാസക്തിയുടെ മറുപുറമാണ്.

## ഒരു ഏറനാടൻ കുറിപ്പ്

(12-ാം പേജിൽനിന്നു തുടർച്ച)

ക്കായി കൊതിച്ചുകിടക്കുമ്പോൾ ഭാരതപ്പുഴയും, കലാമണ്ഡലത്തിൽ കിലുങ്ങുന്ന ചിലങ്കകളും. കിള്ളിക്കുറിശ്ശിമംഗലത്തിനു മീതെ മിഴാവ് കൊട്ടുന്ന മാനത്തിന്റെ മുനമ്പും സദാ ഓർമ്മകളിൽ വിടരുന്നു. ഇക്കുറി പോയപ്പോൾ ബാബുവേട്ടന്റെ കവിതയും സുകുമാരിച്ചേച്ചിയുടെ സംഗീതത്തിനും പുറമെ നമ്പ്യാരുടെ പാഠകവുമുണ്ടായിരുന്നു. കഥകളിക്കു 'കണ്ണുനൽകിയ' കലാവൈഭവമാണ് നമ്പ്യാരുടെ പൈതൃകം. മാണിമാധവ ചാക്യാരുടെ ഈ മകന്റെ പെർഫോമൻസ് ഏറെ ഹൃദ്യമായി. നമ്പ്യാരുടെ മകൾ ജ്യോതിയുടെ കാലിലും ചിലങ്ക ചിരിച്ചു. നമ്മുടെ ക്ലാസിക്കൽ കലയിലെ വിശുദ്ധിയുടെ ഈ വിശിഷ്ട സംഗമം വള്ളുവനാടൻ സംവേദനത്തിന്റെ ഉള്ളുണർത്തുമെന്നത് തീർച്ച.

# തൃക്കോട്ടൂർ പെരുമയിലൂടെ

ഡോ: ജോർജ് ഇരുമ്പയം

വാക്കുകളെ അപൂർവ്വമാംവിധം ക്രമീകരിക്കുന്നിടത്ത് പുതിയ എഴുത്തുകാരൻ പിറക്കുന്നു. എല്ലാ ആളുകളും ഉപയോഗിക്കുന്ന വാക്കുകൾ തന്നെയാവും, ചില അപവാദങ്ങളൊഴിച്ചാൽ ഏതെഴുത്തുകാരനും പ്രയോഗിക്കുന്നത്. പക്ഷേ അയാൾ അവ പ്രയോഗിച്ച് പുതിയൊരു ലോകമുണ്ടാക്കുന്നു. രണ്ടു വാക്കുകൾ ചേർത്ത് ഒരു സമസ്തപദമല്ല ഒരു നക്ഷത്രമാണ് അയാൾ സൃഷ്ടിക്കുന്നത്. കവിക്ക് ഇക്കാര്യത്തിൽ ചില സൗകര്യങ്ങളുണ്ട്. ഗദ്യത്തിലെഴുതുന്ന കഥാകൃത്തിന്റെ സ്ഥിതിമറിച്ചാണ്. മൈതാന പ്രസംഗവും പത്രപ്രവർത്തനവും കൊണ്ട് പരിശുദ്ധി നഷ്ടപ്പെട്ട ഗദ്യമാണ് അയാളുടെ കൈമുതൽ. അതിനെ ശക്തവും ഹൃദ്യവുമാക്കാൻ അയാൾ പല വഴികൾ തേടുന്നു. സാധാരണ ഭാഷയിൽനിന്ന് ഉയർന്നു നില്ക്കുന്ന ഒരു കാവ്യഭാഷ സൃഷ്ടിച്ചോ താഴ്ന്നു നില്ക്കുന്ന ഒരു ഡയലക്ട് ഉപയോഗിച്ചോ കഥാകൃത്ത് തന്റെ സൃഷ്ടിയെ തനിമയുള്ളതാക്കാൻ ശ്രമിക്കുന്നു. ആദ്യത്തേതിന് ഖസാക്കിന്റെ ഇതിഹാസവും രണ്ടാമത്തേതിന് എണ്ണിപ്പാടവും ഉദാഹരണമായി പറയാം. തൃക്കോട്ടൂർ പെരുമയുടെ കർത്താവ് വ്യത്യസ്തമായ മറെറാരു മാർഗ്ഗമവലംബിച്ച് തന്റെ ഭാഷയെ ചേതോഹരമാക്കുന്നു. വടക്കൻ പാട്ടുകളുടെ ശൈലിയും കല്പനകളും ഗദ്യത്തിലേക്കാവാഹിച്ച് പഴമയും സൗരഭ്യവുമൂറുന്ന ഭാഷയിൽ ഖാദർ തന്റെ കഥകൾ പറയുന്നു. ഒരേ സമയം കാവ്യസുന്ദരവും ഒന്നുരണ്ടു തലമുറ മുമ്പുള്ള വടക്കേ മലബാറുകാരുടെ ചിത്രം അനാവരണം ചെയ്യുന്നതുമാണ് ആ ഭാഷ. തൃക്കോട്ടൂർ പെരുമയിലൂടെ കടന്നുപോയപ്പോൾ എന്നെ ഏററവും ആകർഷിച്ചത് ആ ഭാഷയാണ്. ആദ്യകഥയിലെ ആദ്യഖണ്ഡികയിൽ നിന്നുതന്നെ ഒരു ഭാഗം ഉദ്ധരിക്കാം. കഥാനായകനെ അവതരിപ്പിക്കുന്നതാണ് സന്ദർഭം. ''തനി തേക്കിൻ കാതല്-നാലാൾകണ്ടാൽ നോക്കിനിന്നുപോകുന്ന ലക്ഷണമൊത്ത ശരീരം. ഒരു കെല്പൻ. ഉരച്ചാൽ പാറ. അലിഞ്ഞാൽ ശർക്കര. നേരവും കാലവും നോക്കാതെ ആർക്കും കുഞ്ഞിക്കേളപ്പക്കുറുപ്പിനെ ചെന്നു കാണാം. സങ്കടംപറയാം. കേൾക്കും, പരിഹാരമുണ്ടാക്കുകയും ചെയ്യും.'' (തൃക്കോട്ടൂർ പെരുമ, 1982, പുറം 7.)

ഇനി മറെറാരു ഭാഗം: ''എരിവു കുറഞ്ഞാലും, ഉപ്പ് പോരെങ്കിലും ഭൂമി മലയാളം മുഴുവൻ കട്ടിച്ചോറാക്കും. രാത്രിയത്തെ ഊണ് ഉഷാറായാൽ അന്ന് കണാരന്റെ മട്ടും മാതിരിയും പട്ടുപോലെയാണ്. അങ്കംജയിച്ചു വരുന്ന അങ്കച്ചേകവനെ സ്വീകരിക്കാൻ പട്ടും പൊന്നുമണിഞ്ഞു നില്ക്കുന്ന നാട്ടുവാഴിയെപ്പോലെയാണ്...'' (ടി. പു. 107)

ഒരുഭാഗം കൂടി ''കുന്നത്തു പൂത്ത പൂക്കൊന്നപോലെ ജാനകിയും തെളിഞ്ഞു. കാണുന്നവരുടെ കണ്ണിഞ്ചും പതുവത്തിലായി. ചന്തയിലെത്തുന്ന ചേലും ചന്തിയുമുള്ളപെണ്ണ് അവളൊരുത്തിമാത്രം എന്നായി. ഓഞ്ചിയത്തുകാരൻ കോയാക്കുട്ടിക്ക് ആട്ടിനെ വില്ക്കലും മാറലും വേണ്ടാ എന്നേടത്തോളം സംഗതികൾ ചിന്തി. ചന്തപ്പൊലിമ ഏറി.'' (ടി. പു. 106)

ഈ ഉദാഹരണങ്ങളിൽനിന്ന് കല്പനകളിലും ശൈലിയിലും താളത്തിലും വടക്കൻപാട്ടുകളോടുള്ള അടുപ്പവും ചെറിയ വാക്യങ്ങൾ എഴുതി വികാരസ്ഫുലിംഗങ്ങൾ സൃഷ്ടിക്കുന്ന കഥാകൃത്തിന്റെ വൈഭവവും വെളിപ്പെടുന്നുണ്ടല്ലൊ. ഇങ്ങനെ വടക്കൻ പാട്ടുകളെ ഇടയ്ക്കിടെ അനുസ്മരിപ്പിക്കുന്ന ഇതിലെ ഭാഷയും സർവ്വജ്ഞനായ കഥാകൃത്തിന്റെ (Omnicient author) അങ്ങിങ്ങായുള്ള രംഗപ്രവേശവും അനുവാചകനെ പഴയൊരു ലോകത്തേക്കും കാലത്തേക്കും നയിക്കാൻ പര്യാപ്തമാണ്. പഴയ തൃക്കോട്ടൂരിന്റെ പെരുമയാണ് ഖാദർ ഈ കൃതിയിൽ അവതരിപ്പിക്കുന്നത്. പഴയ തൃക്കോട്ടൂർ പഴയ വടക്കേ മലബാറാണ്. കൊയിലാണ്ടിക്കടുത്തുള്ള തൃക്കോട്ടൂരോ തിക്കോടിയോ ആയി അതിനെ ഒതുക്കുന്നതു ശരിയല്ല. കോഴിക്കോട്ടെ എലത്തൂർഭാഗത്തു കൂടി പോകുന്ന കോരപ്പുഴയ്ക്കു വടക്കുള്ള മലബാറാണ് വടക്കേ മലബാർ. അതിന്റെ തെക്കേ അററത്തെ താലൂക്കായ കൊയിലാണ്ടിയിൽ (പഴയ കുറുമ്പ്രനാട്) പെടുന്ന തിക്കോടിപ്രദേശമാണ് പഴയ തൃക്കോട്ടൂർ അംശം. ഇപ്പോൾ തിക്കോടി പഞ്ചായത്തിന്റെ ചെറിയൊരു ഭാഗം മാത്രമാണ് തൃക്കോട്ടൂർ. പക്ഷേ, ഖാദറിന്റെ തൃക്കോട്ടൂർ അതല്ല. പഴയ വടക്കേ മലബാറിന്റെ മിനേച്യറാണ് ഖാദറിനു തൃക്കോട്ടൂർ. ഒരുകാലത്ത് വടക്കേ മലബാറിലുണ്ടായിരുന്നതായി ഖാദർ മനസ്സിലാക്കിയിട്ടുള്ള വ്യക്തികൾ, ക്ഷേത്രങ്ങൾ, ആചാരങ്ങൾ, സങ്കല്പങ്ങൾ തുടങ്ങിയവയെ ഭാവനാത്മകമായി പുനഃസൃഷ്ടിച്ചിരിക്കയാണ് തൃക്കോട്ടൂർ കഥകളിൽ. എന്നിരിക്കെ ആ കഥകളിൽ നിന്ന് ഉരുത്തിരിയുന്ന തൃക്കോട്ടൂർ, ഖാദറിന്റെ തനതു സൃഷ്ടിയാണ്. ചെറുപ്പത്തിൽ കൊയിലാണ്ടിയുമായും വിവാഹത്തിലൂടെ തിക്കോടിയുമായും ബന്ധപ്പെട്ട ഖാദറിനു ലഭിച്ച മാനസപുത്രനോ പുത്രിയോ ആണ് തൃക്കോട്ടൂർ. വിവാഹബന്ധം വടക്കേ മലബാറിലെ പല വ്യക്തികളുമായി പരിചയപ്പെടാനും അവരുടെ പഴയ കഥകളും വിശ്വാസങ്ങളുമൊക്കെ സ്വരൂപിച്ചെടുക്കാനും ഖാദറിനവസരം നല്കിയിരിക്കണം. അതു് ഈ നവലോകസൃഷ്ടിക്കു പ്രേരകമായും ഭവിച്ചിരിക്കാം. വടക്കേ മലബാറിനെ തൃക്കോട്ടൂരിൽ സമന്വയിപ്പിച്ചതു് ഈ സമാഹരത്തിലാണെങ്കിലും ആ ഭാഗങ്ങളെപ്പററി ഖാദർ കഥയെഴുതുന്നതു നടാടെയല്ല. 'കുഞ്ഞബ്ദുള്ള ഹാജിയും കൂട്ടരും', 'പന്തലായനിയിലേക്കൊരു യാത്ര' എന്നീ കഥാസമാഹാരങ്ങളിൽ കാണുന്നതു് വടക്കേ മലബാർ കഥകളാണ്.

തൃക്കോട്ടൂരിനെ പഴയ വടക്കേ മലബാറായി ഒതുക്കുന്നതും ശരിയല്ലെന്നു തോന്നുന്നു. പഴയ കേരളത്തിന്റെ മിനേച്യർ തന്നെയാണ് തൃക്കോട്ടൂർ എന്നു പറയാം. കൈക്കരുത്തും മനക്കരുത്തുമുള്ള നാടൻ പ്രമാണിമാർ, അവരുടെ അകമ്പടിക്കാർ, സ്ത്രീമോഷണം, കൊലപാതകം തുടങ്ങിയ പ്രമാണിമാരുടെയും നേതാക്കളുടെയും സ്ഥിരം പരിപാടികൾ, കളരികൾ, കാവുകൾ, വെളിച്ചപ്പാടന്മാർ, യക്ഷികളിലും ഭൂതപ്രേതങ്ങളിലുമുള്ള വിശ്വാസം, അമാനുഷസിദ്ധികളുള്ള മനുഷ്യർ—ഇതൊക്കെയാണ് തൃക്കോട്ടൂർ തട്ടകത്തിൽ കാണുന്നതു്. ഒന്നോ രണ്ടോ തലമുറ മുമ്പുള്ള കേരളത്തിലും ഇതൊക്കെയാണുണ്ടായിരുന്നതു്. സി. വി. യുടെ നോവലുകളും നമ്മുടെ ഗ്രാമങ്ങളിൽ ഇപ്പോഴും അവശേഷിക്കുന്ന അന്ധവിശ്വാസങ്ങളും മററും അതിനു തെളിവു തരും. ഒരുപക്ഷേ, സി. വി.ക്കു ശേഷം